നാടകങ്ങളെക്കുറിച്ചാണ്. 'പളുങ്കുപാത്രം' (1956); 'പാനപാത്രത്തിലെ കൊടുങ്കാറ്റ്' (1960).

പ്രസിദ്ധ സിനിമാനടനായ കെ. പി ഉമ്മർ അന്ന് കോഴിക്കോട്ടെ ബ്രദേഴ്സ് മ്യൂസിക് ക്ലബ്ബിന്റെ ഒരു പ്രധാന പ്രവർത്തകനായിരുന്നു. ഞങ്ങൾ തമ്മിൽ അന്നു നേരിട്ടു പരിചയമില്ല. എങ്കിലും ഉമ്മർ എനിക്കെഴുതി അവർക്ക് അഭിനയിക്കാൻ ഒരു നാടകം എഴുതിക്കൊടുക്കണമെന്ന്. കത്തിന് നന്ദി. പക്ഷേ, സ്റ്റേജ് ഇഫക്ടുള്ള നാടകം എഴുതാൻ എനിക്കറിയില്ലല്ലോ എന്നായിരുന്നു എന്റെ മറുപടി. ഉമ്മർ വിട്ടില്ല. അക്കാര്യമൊക്കെ മറക്കൂ; കഥാപാത്രങ്ങൾ സ്റ്റേജിൽ നില്ക്കുന്നതായി സങ്കല്പിച്ചുകൊണ്ട് എഴുതിയാൽ സ്റ്റേജ് ഇഫക്ട് താനേ വന്നുകൊള്ളുമെന്ന് ഉമ്മറിന്റെ ഉപദേശം.

എങ്കിൽ ഒന്നു നോക്കാമെന്ന് ഞാനും ഒരുങ്ങി.

രാജമ്മ ഇതിനകം സർക്കാർ ഹൈസ്കൂൾ ടീച്ചറായിട്ട് ചില വർഷങ്ങൾ കഴിഞ്ഞിരുന്നു. കണക്കാണ് പഠിപ്പിക്കുന്നത്. മണക്കാട്ട് പെൺപള്ളിക്കൂടത്തിൽ. അവിടെ അടുത്താണ് താമസം. കുറേ നാളിന് മുമ്പ് ആ സ്കൂളിൽ 10–ാം ക്ലാസ്സിൽ പഠിക്കുന്ന ഒരു കുട്ടിയെ അതിന്റെ തള്ള വീട്ടിൽ കൊണ്ടുവന്നു. അച്ഛനില്ല. തള്ളയ്ക്ക് എന്തോ ചില്ലറ ജോലിയേയുള്ളൂ. പ്രയാസം ഉണ്ട്. പെണ്ണു പഠിക്കാൻ പോരാ. വിശേഷിച്ചും കണക്കിന്. ടീച്ചർ ഒന്നു നേരെയാക്കണം. അർഹിക്കുന്ന ഫീസ് തരാൻ നിവൃത്തിയില്ല. എന്നാലും…രാജമ്മ പറഞ്ഞു, ട്യൂഷൻ ഏർപ്പാടില്ല. ഏതായാലും കുട്ടി വരട്ടെ, സൗകര്യംപോലെ പറഞ്ഞുകൊടുക്കാൻ നോക്കാം, ഫീസ്സൊന്നും തരേണ്ടതില്ല, എന്ന്.

ആ പെണ്ണ് പിന്നെപ്പിന്നെ അവിടെ വരും. സാരിയിലാണ്. ആ പ്രായവും ആയിട്ടുണ്ടാവണം. മെലിഞ്ഞ ശരീരം. അല്പം വിളർത്ത മുഖം. പേടിച്ചരണ്ട പോലത്തെ കണ്ണുകൾ. ചിരിക്കുമ്പോഴും കരയുന്ന പ്രതീതിയാണ്.

പരീക്ഷയിൽ അവൾക്ക് കടന്നുകൂടാൻ കഴിഞ്ഞില്ല എന്നാണ് ഓർമ്മ. ഏതാനും മാസങ്ങൾ കഴിഞ്ഞ് കേട്ടു, അവൾ സാരിയിൽ തീ കത്തിച്ച് ആത്മഹത്യ ചെയ്തുവെന്ന്; അതല്ല, ഏതോ ശങ്കയിൽ തള്ള മകളെ ചിരവത്തടിയെടുത്ത് അടിക്കുകയും ചത്തെന്നു തോന്നിയതുകൊണ്ട് തീ വയ്ക്കുകയുമാണ് ചെയ്തതെന്ന് വേറൊരു കഥ. ശങ്കയുടെ രഹസ്യവും കേട്ടു—തള്ളയുടെ കാമുകൻ മകളുടേയും കാമുകനായി.

ഈ സംഭവത്തെക്കാളും ആ പെണ്ണിന്റെ മുഖവും കാതരമായ നോട്ടവുമാണ്, ഒരു വ്യഥാവേദനപോലെ, എന്റെ മനസ്സിൽ കിടന്നിരുന്നത്. ഇതൊരു നാടകമാക്കിയാലോ എന്ന് തോന്നി വേഗത്തിൽ എഴുതുകയും ചെയ്തു. ഉമ്മറിന് അതു സ്വീകാര്യമാകും എന്ന പ്രതീക്ഷ എനിക്ക് അത്രയൊന്നുമില്ലായിരുന്നു. സ്വീകരിച്ചതുമില്ല. പക്ഷേ അസ്വീകാര്യമായതിന്റെ കാരണം തികച്ചും



പി. കെ. വിക്രമൻനായർ

അപ്രതീക്ഷിതമായിരുന്നു. അതിലെ നായികയുടെ വേഷമെടുക്കാൻ ആ നാട്ടിലെങ്ങും ഒരു പെൺകുട്ടിയെ കിട്ടുകയില്ലെന്ന്.

പില്ക്കാലത്ത് എനിക്കിതു നേരിട്ടു ബോദ്ധ്യമായതുകൂടി ഇവിടെ പറയാമല്ലോ.

ഉമ്മറിന്റെ കത്തിനെത്തുടന്ന് ഞാൻ കൈയെഴുത്തുപ്രതി സംഘത്തിനയച്ചുകൊടുത്തു. അവർ അതു് സംഘം പ്രസിദ്ധീകരണമായി കാലിക്കോ ബയന്റിങ്ങും ജാക്കറ്റുമൊക്കെയായിട്ട് ഒരു പ്രധാനകൃതിയുടെ നിലയിൽത്തന്നെ ഇറക്കി. ശക്തമായ ഒരു നാടകമാണെന്നും ക്രൂരമായ ഒരു നാടകമാണെന്നും, മറ്റുമുള്ള

കെ. പി. ഉമ്മർ



അഭിപ്രായങ്ങളും വന്നു. രണ്ടായാലും ശ്രദ്ധിക്കപ്പെട്ടു. തിരുവനന്തപുരത്തെ 'കലാവേദി' ഒരു തവണത്തെ അവതരണത്തിന് 'പളുങ്കുപാത്രം' സ്വമേധയാ തിരഞ്ഞെടുക്കുകയും ചെയ്തു.

യശഃശരീരനായ പി. കെ. വിക്രമൻനായർ ജീവിച്ചിരിക്കുന്ന കാലമാണ്. കലാവേദിയുടെ ഒരു ശക്തികേന്ദ്രമായിരുന്നു വിക്രമൻനായർ. പളുങ്കുപാത്രത്തിന്റെ റിഹേഴ്സലിനോടനുബന്ധിച്ചാണ് ഞങ്ങൾ തമ്മിൽ പരിചയപ്പെടുന്നത്. നാടകസാഹിത്യത്തിലും അവതരണത്തിലും ഇങ്ങനെ സഹജവും ആജീവനാന്തവുമായ താല്പര്യമെടുത്തവർ ചുരുങ്ങും. അതിനെക്കാളും ആ വ്യക്തിത്വം, അല്ലെങ്കിൽ മാനുഷികശക്തി, അതിന്റെ നിർഭീകമായ ആർജ്ജവം എന്നെ ആകർഷിച്ചു. അദ്ദേഹത്തിന്റെ ദൗർബ്ബല്യങ്ങൾതന്നെയും ഈ ആർജ്ജവത്തിന്റെ ഫലങ്ങളായിരുന്നില്ലേ എന്നു സംശയിക്കണം. അദ്ദേഹത്തിന്റെ മുറിയിൽവച്ച് ഒരു പ്രാരംഭചർച്ച നടന്നു. വേറെ കെ. എസ്. കൃഷ്ണനും ഉണ്ടായിരുന്നു. മൊത്തത്തിൽ കുഴപ്പമില്ല. ചിലയിടത്തൊക്കെ 'സുപ്രീം' ഹൈറ്റ്സിൽ പോയിട്ടുണ്ട്. പക്ഷേ അവസാനരംഗം ഒന്നു മുറുകണം. ഇതിനെല്ലാററിനുംശേഷം നമുക്ക വേണ്ടതു് ഒരു 'ക്വിക് കർട്ടനാ'ണ്. അതിന് ചില അഭിപ്രായങ്ങളും പറഞ്ഞു. ഞങ്ങൾ അതനുസരിച്ച് അവസാനരംഗം പരിഷ്കരിക്കുകയും ചെയ്തു.

പി. കെ. വിക്രമൻനായർ, ടി. ആർ. സുകുമാരൻനായർ, മാവേലിക്കര പൊന്നമ്മ തുടങ്ങിയവരായിരുന്നു നടീനടന്മാർ. വിവാദവിഷയമായ നായികയുടെ ഭാഗമെടുക്കാൻ എ. ഐ. ആറിലെ ഒരു നടി ആദ്യം സമ്മതിച്ചിരുന്നു. ഒന്നു രണ്ടു റിഹേഴ്സലിനും വന്നു എന്നു തോന്നുന്നു. ഇതിനിടയ്ക്കാണ് അവരുടെ ഭർത്താവ് നാടകം വായിച്ചതു്. അദ്ദേഹം ക്ഷുഭിതനായി. നാടകത്തിൽ പങ്കെടുക്കേണ്ടെന്ന് ഭാര്യയെ വിലക്കുകയും ചെയ്തു. പിന്നെ, കുറെനാളായി സ്റ്റേജിൽനിന്നും വിട്ടുനിന്നിരുന്ന വഞ്ചിയൂർ രാധ എന്ന നടിയാണ് രക്ഷയ്ക്കെത്തിയതു്. ഇതേത്തുടർന്ന് അവർക്ക് മറ്റുചില നാടകങ്ങളിലും പിന്നെ സിനിമയിലും വേഷങ്ങൾ കിട്ടി എന്ന വസ്തുതയും ഓർക്കുന്നു.

ഉമ്മർ ഉണ്ടെന്നു പറഞ്ഞ ബുദ്ധിമുട്ട് ഉള്ളതുതന്നെയാണല്ലോ എന്ന് അപ്പോഴാണ് എനിക്ക് മനസ്സിലായതു്. ഈ കഥാപാത്രത്തിന്റെ കുഴപ്പം ഇതാണ്. കാമുകനിൽനിന്നും ഗർഭം ധരിച്ച അവൾ അയാളുടെ കൈവശാവകാശത്തിനുവേണ്ടി പെറ്റമ്മയുമായി ഏറ്റുമുട്ടുന്നു. അമ്മ–മകൾ ബന്ധത്തിന്റെ മോഹനാവരണങ്ങൾ കുറെയൊക്കെ അവിടെ ചീന്തിയെറിയപ്പെടുന്നു; അവസാനം അമ്മയ്ക്കുവേണ്ടി ത്യാഗം ചെയ്യുന്ന മട്ടിൽ അവൾ ഗർഭച്ഛിദ്രത്തിന് വിധേയയാവുന്നു: അതിൽപ്പെട്ട് മരണമടയുകയും ചെയ്യുന്നു.

ഇതൊക്കെ ജീവിതത്തിൽ നടക്കാ

(ശേഷം 49–ാം പേജിൽ)



506 1985 May 26



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

സംസ്കൃതത്തിൽ ഗോധാ എന്നും ഇംഗ്ലീഷിൽ സാലമാൻഡർ എന്നും മലയാളത്തിൽ ഉടുമ്പ് എന്നും വിളിക്കുന്ന വിചിത്രജീവിയുടെ നീളം പല തരത്തിലാണ്. ചിലതിന് ആറിഞ്ചുനീളം; മറ്റു ചിലതിന് അഞ്ചടി. വഴുക്കലുള്ള മൃദുലമായ തൊലിയാണ് ഉടുമ്പിന്റെ സവിശേഷത. കരയിലും വെള്ളത്തിലും ജീവിക്കുന്ന ഇതിന് കൊച്ചു ഗുഹകളിൽ പാർക്കാനാണ് കൗതുകം. രാത്രി സമയത്തേ ഉടുമ്പ് പുറത്തിറങ്ങൂ. ഇറങ്ങിയാൽ ഒറ്റയ്ക്കു സഞ്ചരിക്കില്ല. പറ്റം പറ്റമായിട്ടാണ് അവയുടെ പോക്ക്. ഈ ജീവി ഏറ്റവും പേടിക്കുന്നത് സൂര്യപ്രകാശമാണ്. മറ്റൊരു വസ്തുത കൂടിയുണ്ട്. ഉടുമ്പ് അതിന്റെ വാല് കടിച്ച് പരിപൂർണ്ണ വൃത്തമായിത്തീരാൻ ശ്രമിക്കുമത്രേ. ഉടുമ്പിനെക്കുറിച്ച് ആലോചിക്കുമ്പോഴൊക്കെ ചില സാഹിത്യകാരന്മാരുടെ പ്രവർത്തനങ്ങൾ എന്റെ ഓർമ്മയിലേക്ക് ഓടിവരും. അവരെ സാമൂഹിക സൗഹൃദത്തോടെ മാത്രമേ കാണാൻ പറ്റൂ. അതും രാത്രികാലത്ത്. അസ്തിത്വദുഃഖത്തിന്റെ ദിവ്യസന്ദേശം പാവപ്പെട്ട നമുക്ക് ഉരുളയാക്കി എറിഞ്ഞുതരുന്ന ഇവർ മഹോന്നതങ്ങളായ മാളികകളിൽ താമസിക്കുന്നു. അവർക്ക് ഏറ്റവും പേടി സത്യത്തിന്റെ അർക്കകാന്തിയാണ്. ഇരുട്ടത്ത് ഒരുമിച്ചു കൂടിക്കൊണ്ട് ഓരോ സാഹിത്യകാരനും സ്വന്തം വാലുകടിക്കുന്നു. വാലുകടിക്കുമ്പോൾ അയാൾ വൃത്തമായിത്തീരുന്നു. കൂടുതൽ കൂടുതലായി വാല് അകത്തേക്ക് ആകുമ്പോൾ വൃത്തത്തിന് അന്യൂനസ്വഭാവം വരുന്നു. കുറ്റമറ്റ ആ വട്ടം കണ്ട് 'എത്ര നല്ല സാഹിത്യകാരൻ!' എന്ന് ചില അല്പജ്ഞന്മാർ ഉദ്ഘോഷിക്കുന്നു. സ്വന്തം വാലുകടിച്ചാണ് ആവിധത്തിൽ വൃത്തം ഉണ്ടാക്കിയതെന്ന് സാഹിത്യകാരൻ ഭാവിക്കില്ല. അവരുടെ സ്തോതാക്കളൊട്ട് അറിയുകയുമില്ല.

## കഥയെന്ന ഉടുമ്പ്

ഹാസ്യത്തിന്റെ വഴക്കലും പദപ്രയോഗത്തിന്റെ മാർദ്ദവവും ആഖ്യാനത്തിന്റെ തെന്നിക്കുതിക്കലും ഒരുമിച്ചു ചേർന്ന ഒരുടുമ്പാണ് എം. ആർ. മനോഹരവർമ്മയുടെ 'കോളനിയിലെ ഒരു പ്രഭാതം' എന്ന ചെറുകഥ (മാതൃഭൂമി ആഴ്ചപ്പതിപ്പ്). കുടവയറു കുറയ്ക്കാൻ എന്നും ഓടുന്ന ഒരു പ്രൊഫസറെയാണ് കഥാകാരൻ ചിത്രീകരിച്ചിരിക്കുന്നത്. അശ്ലീലസ്പൃഷ്ടമായ ആരംഭമാണ് ഇതിന്. ''വയറിങ്ങനെ വലുതായാൽ... അശ്ലീലം പറയുന്ന സ്വരത്തിലാണ് ഭാര്യ...മുഴുവൻ പറയണ്ട'' എന്ന പ്രസ്താവം ഉദരവൈപുല്യംകൊണ്ടുണ്ടാകാവുന്ന അസൗകര്യത്തെ സൂചിപ്പിക്കുന്നു. എന്നും ഓട്ടം കഴിഞ്ഞ് ഭർത്താവ് വീട്ടിലെത്തുമ്പോൾ ഭാര്യയ്ക്ക് ഒരശ്ലീല കഥയെങ്കിലും കേൾക്കണം. യഥാർത്ഥ സംഭവങ്ങൾ തീർന്നപ്പോൾ ഭാവനാശാലിയായ പ്രൊഫസർ ഇല്ലാത്ത സംഭവങ്ങൾ ഉണ്ടാക്കിപ്പറഞ്ഞു. ഒടുവിൽ, പെൻഷൻ പറ്റിയ ഒരു സ്വാമിയുടെ സാങ്കല്പിക രോഗം കാണാൻ അയാൾ പോകുമ്പോൾ കഥ പരിസമാപ്തിയിലെത്തുന്നു. ഉള്ളുകളിർക്കെ ചിരിക്കും നമ്മൾ. 'കഥാഗോധാ'യെ ഒന്നു തൊട്ടുനോക്കൂ. ''നവനീതത്തിനു നാണമണയ്ക്കും'' മൃദുലത തന്നെ. പക്ഷേ ഉടുമ്പ് ജലത്തിലൂടെ നീങ്ങുന്നത് എങ്ങോട്ടേക്ക്? കരയിലൂടെ നീങ്ങുന്നത് എങ്ങോട്ടേക്ക്? ആവോ? നമുക്കറിഞ്ഞുകൂടാ. ലക്ഷ്യം ഇല്ലാതെയുള്ള സഞ്ചാരം ഉടുമ്പിനു നല്ലതായിരിക്കാം. പോയിന്റില്ലാത്ത കഥയുടെ പോക്ക് അതിനു തീരെ കൊള്ളില്ല. വാലൊന്നു കടിച്ച് അതു വൃത്തമെങ്കിലുമായെങ്കിൽ!

## കവിയിലെ ശിശു

ഈഡോമിലെ രാജാവ് ബേലയാണോ അതോ ഹംഗറിയിലെ രാജാവ് ബേലയാണോ എന്ന് അറിയില്ല. അവരിൽ ആരോ ഒരാൾ ഒരു മന്ത്രവാദിനിയെ പിടിച്ച് കാരാഗൃഹത്തിലിട്ടു. അവൾക്കു ഭക്ഷണം കൊടുക്കരുതെന്ന് അയാൾ ആജ്ഞാപിച്ചു. വിശപ്പു സഹിക്കാനാവാതെ അവൾ സ്വന്തം കാലു കടിച്ചുതിന്നു. കെണിയിൽ എലിയുടെ കാലുമാത്രം പെട്ടുപോയാൽ അത് കാലു കടിച്ചുമുറിച്ചിട്ടു രക്ഷപ്പെടുമെന്നു കേട്ടിട്ടുണ്ട്. കുട്ടി ഗൗളിയുടെ വാലു പിടിച്ചു വലിച്ചാൽ അതു വാല് ഉപേക്ഷിച്ചിട്ട് ഓടിപ്പോകും. നല്ല വരികളുള്ള 'ഉച്ചത്തണൽ' എന്ന കാവ്യത്തിന്റെ (ഏറ്റുമാനൂർ സോമദാസൻ—മാതൃഭൂമി ആഴ്ചപ്പതിപ്പ്) കാലോ വാലോ ഇല്ലാതാക്കിയതാര്? ഹൃദയപരിപാകംവന്ന കവിയോ അതോ പരിപാകമൊട്ടുമില്ലാത്ത കവിയിലെ ശിശുവോ?

മാമ്പഴപ്പൂളും വെയിൽ ചാഞ്ഞ
നിൻ കവിൾപ്പൂവും
ക്ലാന്തമെൻ മധ്യാഹ്നത്തിലാർദ്രത
ചേർത്തേ നില്പൂ

എന്നു ഭേദപ്പെട്ട രീതിയിൽ തുടങ്ങുന്ന ആ കാവ്യത്തിന് ഒരു 'ഗ്രാഡ്വൽ ഫാളിങ് ഓഫ്' — പടിപ്പടിയായിട്ടുള്ള അധഃപതനം.

ഏതാനും വരികൾകൊണ്ട് കുറ്റമറ്റ വൃത്തം (വട്ടം എന്ന അർത്ഥത്തിൽ) കാവ്യത്തിനു നല്കാം. കേട്ടാലും:—

''ഞാൻ വൃദ്ധനായെന്നു കണ്ടപ്പോൾ എന്റെ തല നരച്ചെന്നു കണ്ടപ്പോൾ എന്നിൽനിന്ന് അകലാൻ ആഗ്രഹിച്ചുകൊണ്ട് അവൾ പറഞ്ഞു:— 'പ്രഭാതം അങ്ങയുടെ ശിരസ്സിൽ വന്നെത്തിക്കഴിഞ്ഞു. ഞാൻ ചന്ദ്രനാണ്. പ്രഭാതം എന്റെ ഔജ്ജ്വല്യത്തെ പലായനം ചെയ്യിക്കുന്നു'. ഞാൻ മറുപടി നല്കി: 'അയ്യോ, അല്ല. നീ സൂര്യനാണ്. ദിവസം മുഴുവൻ ഒളിച്ചിരിക്കാൻ കഴിയില്ല എന്നതു നിന്റെ സ്വഭാവമത്രേ.' അപ്പോൾ അവൾ പറഞ്ഞു: 'പ്രേമാനുധാവനത്തിന് അങ്ങയ്ക്കിനി ശക്തിയില്ല. ഞാൻ തുടർന്ന് ഇവിടെ കഴിഞ്ഞു കൂടിയതുകൊണ്ട് എന്തു പ്രയോജനം?' ഞാൻ പറഞ്ഞു:— 'നിന്റെ ഇച്ഛയനുസരിച്ചു പ്രവർത്തിക്കത്തക്ക വിധത്തിലുള്ള സിംഹശക്തി എനിക്കുണ്ട്. എന്റെ ബാഹ്യാകൃതിയല്ലാതെ മറ്റൊന്നും മാറിയിട്ടില്ല.' അതു കേട്ട് അവൾ മറുപടി നല്കി: 'അങ്ങു സിംഹംതന്നെയാണ്. പക്ഷേ ഞാൻ മാൻപേട. അതിനാലാണ് എനിക്ക് സിംഹത്തോടൊരുമിച്ചു ജീവിക്കാൻ പേടി.''
(ആബുലാഫിയ എന്ന ഹീബ്രുകവി)

* * *

ഇത്രയും എഴുതിയപ്പോൾ ഒരത്യന്താധുനിക കാവ്യം രചിക്കാൻ എനിക്കു കൊതി. ശ്രമിക്കട്ടെ.

ശംഖുംമുഖം കടപ്പുറം
ശംഖില്ലാത്ത ശംഖുംമുഖം കടപ്പുറം
അവിടത്തെ പഞ്ചാരമണലിന്റെ...
വെണ്മ

എന്റെ പൃഷ്ഠാവരണത്തിന്റെ വെണ്മ
ആസ്വദിച്ചുകൊണ്ടിരിക്കെ
ഞാൻ എന്റെ വിചാരങ്ങളെ
ഉപ്പുകടലിൽ മുക്കി
മേഘമാലയാകുന്ന അശയിൽ
ഉണങ്ങാൻ ഇടുകയായിരുന്നു.
ജലാംശം വററിയ വിചാരങ്ങളിൽ
ക്ഷാരബിന്ദുക്കൾ
ആ ക്ഷാരബിന്ദുക്കൾ നക്ഷത്രങ്ങളായി
വിളങ്ങുമ്പോൾ
അവയിലൊരു നക്ഷത്രം എന്റെ–
മാനസികാന്തരീക്ഷത്തിലൂടെ
ഒലിച്ചിറങ്ങി വെണ്മയുടെ പഞ്ചാര–
പ്പീഠ
ഈ താളിൽ വീണിരിക്കുന്നു.
തതഃ ശംഖാശ്ച ഭേര്യശ്ച പണവാന–
കഗോമുഖാഃ
ലണ്ടൻ ബ്രിഡ്ജ് ഇസ് ഫാളിങ്,–
ഫാളിങ്, ഫാളിങ്
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ
മനക്കാടുകളേ വദനഗഹ്വരങ്ങളേ
മസ്തിഷ്ക മണലരണ്യങ്ങളേ–
സ്വസ്തി സ്വസ്തി.

## ചോദ്യവും ഉത്തരവും

'എന്താ വിഷാദം?' 'ഒന്നുമില്ല.' 'ഒന്നുമില്ലെങ്കിൽ ഈ സങ്കടമെന്തിന്?' 'ഓ, മനോരമ ആഴ്ചപ്പതിപ്പിൽ മനു ബി. മൂലൂർ എഴുതിയ തർപ്പണം എന്ന കഥ വായിച്ചുപോയി' 'എന്താ കഥ?' 'നിരീശ്വരനായ കഥാനായകൻ മരിച്ച കാമുകിയോടുള്ള പ്രതിജ്ഞ നിറവേററാൻ അമ്പലത്തിൽ ചെല്ലുന്നു. ശാന്തിക്കാരൻ, മരിച്ച സ്ത്രീയുമായുള്ള ബന്ധം ചോദിക്കുമ്പോൾ ഭാര്യ എന്നു മറുപടി പറയുന്നു. ഭാര്യക്കു ബലിയോ എന്നു ചോദിച്ച് ശാന്തിക്കാരൻ അയാളെ ആട്ടിയോടിക്കുന്നു. 'അതിൽ ദുഃഖിക്കാനെന്തിരിക്കുന്നു? 'കലയെ വ്യഭിചരിക്കുന്നതു കണ്ടാൽ ദുഃഖിക്കാതിരിക്കാൻ പററുമോ?' 'വായിക്കാതിരുന്നു കൂടേ?' 'വായിക്കാതിരുന്നാൽ വാരികയെ അവഗണിക്കുകയാകില്ലേ'? 'എന്നാൽ വായിച്ചിട്ടമിണ്ടാതിരിക്കു.'' 'വയ്യ. അധമരചന സമുദായത്തോടുള്ള ദ്രോഹമാണ്. അതുകൊണ്ടു എഴുതണം. എഴുതും'. 'എന്നാൽ എഴുതു. ദുഃഖിച്ചിരിക്കു.'

* * *

മനുഷ്യർ മാത്രമല്ല ആത്മഹത്യ ചെയ്യുന്നതു്. തിമിംഗിലങ്ങളും ആത്മഹത്യ ചെയ്യും. പൈങ്കിളിക്കഥകൾക്കു കൂടി ആത്മഹത്യ നടത്താൻ കഴിവുണ്ടായിരുന്നെങ്കിൽ!

## ദ്രോഹം

സാർവലൗകികസ്വഭാവവും സാർവജനീനസ്വഭാവവും ഉള്ളവയാണ് മാനുഷികമൂല്യങ്ങൾ. അവയെ പ്രകീർത്തിക്കുമ്പോൾ, അവയ്ക്കു സമുന്നതസ്ഥാനം കല്പിക്കുമ്പോൾ മനുഷ്യവംശം ഉയരും. മൂല്യങ്ങൾക്കു ച്യുതി സംഭവിപ്പിക്കുന്ന മട്ടിൽ ആരെന്തു പ്രവർത്തിച്ചാലും മനുഷ്യവർഗ്ഗം അധഃപതിക്കും. കൊലപാതകങ്ങളെയും ആത്മഹത്യകളെയും പടങ്ങളോടുകൂടി സ്തോഭജനകമായി വർണ്ണിക്കുമ്പോൾ മൂല്യച്യുതി സംഭവിക്കുകയാണ്. 'ടൈം', 'ന്യൂസ്‌വീക്ക്' ഈ അമേരിക്കൻ വാരികകളിൽ ചിലപ്പോഴൊക്കെ കൊലപാതകങ്ങളെക്കുറിച്ചുള്ള വർണ്ണനങ്ങൾ വരാറുണ്ട്. പക്ഷേ അവയൊരിക്കലും വായനക്കാരുടെ വികാരത്തെ ഇളക്കിവിടാറില്ല. സമുദായത്തിന്റെ ആരോഗ്യം സംരക്ഷിക്കപ്പെടേണ്ടതാണെന്ന വിചാരത്തോടെ മാത്രമേ വായനക്കാർ പാരായണത്തിനുശേഷം ആ വാരികകൾ അടച്ചുവയ്ക്കുന്നുള്ളൂ. അതല്ല, മംഗളം വാരികയിൽ വരുന്ന കൊലപാതക വർണ്ണനങ്ങളുടെ അവസ്ഥ. അവ വായനക്കാരന്റെ അബോധ മനസ്സിലെ കുത്സിത വാസനകളെ ഉദ്ദീപിപ്പിക്കുന്നു. 'ലൂറിഡാ'യ ആ വിവരണങ്ങളും അതിനോടു ചേർന്നുവരുന്ന ചിത്രങ്ങളും കൊലപാതകത്തിന്റെയും ആത്മഹത്യയുടെയും ബീഭത്സത കാണിക്കുന്നു. ഒരളവിൽ ആ ഹീനകൃത്യങ്ങൾ നടത്താനുള്ള പ്രവണത വായനക്കാരിൽ ഉളവാക്കുന്നു. മനുഷ്യന്റെ മൂല്യബോധത്തെ തകർക്കുന്ന ഈ വർണ്ണനങ്ങൾ ദ്രോഹപരങ്ങളാണെന്നു പറഞ്ഞാൽ വാരികയുടെ അധികാരികൾ എന്നോടു പിണങ്ങുമോ എന്തോ? മനുഷ്യനിലുള്ള ആധ്യാത്മികാംശത്തെ തകർക്കുന്ന, അവനെ മൃഗമാക്കി മാററുന്ന ഇത്തരം കൊലപാതക വർണ്ണനങ്ങൾ സംസ്കാര സമ്പന്നരായ നമ്മൾ പരസ്യപ്പെടുത്തിക്കൂടാ

## അനുകരണം

ഒരു സാഹിത്യകാരന്റെ കൃതി വായിച്ചാലുണ്ടാകുന്ന അനുഭവം അതേ രീതിയിൽ മറെറാരു സാഹിത്യകാരന്റെ കൃതി വായിച്ചാലുളവായാൽ, ആ രണ്ടാമത്തെ കൃതി അനുകരണമാണെന്നു പറയാം. വി. കെ. എന്നിന്റെ കൃതികൾ വായിക്കുമ്പോൾ നമ്മൾ അദ്ദേഹത്തിന്റെ പെഴ്സനാലിററിയിലേക്ക്—സ്വത്വത്തിലേക്ക്—ചെല്ലുന്നു. മാഷലിന്റെ ഹാസ്യകൃതികൾ വായിക്കുക. വി. കെ. എന്നിന്റെ കൃതികൾ വായിക്കുമ്പോൾ ജനിക്കുന്ന അനുഭവമാണ് ആ പാരായണം ഉളവാക്കുന്നതു്. മാർഷലിന്റെ കൃതികളിലൂടെ ചെന്നെത്തുന്നതു് മാർഷലിന്റെ പെഴ്സനാലിററിയിലേക്കല്ല, വി. കെ. എന്നിന്റെ പെഴ്സനാലിററിയിലേക്കാണ്. ഇക്കാരണത്താൽ ദീപിക ആഴ്ചപ്പതിപ്പിൽ 'അനുപാതങ്ങൾ' എന്ന ഹാസ്യ കഥയെഴുതിയ മാഷൽ അനുകർത്താവാണ് എന്നു പറയാം. ഇച്ഛാശക്തി മുന്നിട്ടുനില്ക്കുന്ന പ്രകടനം എന്നു വി. കെ. എന്നിന്റെ കൃതികളെ വിശേഷിപ്പിക്കാം. ഇംഗ്ലീഷിൽ Willed writing എന്നു പറയുന്നതാണ് ഈ സവിശേഷത. ഹാസ്യസാഹിത്യകാരനെന്ന നിലയിൽ മാർഷലിനു വിജയം കൈവരിക്കണമെങ്കിൽ

സ്വത്വത്തിലേക്കുനയിക്കുന്ന
രചന: വി. കെ. എൻ.



വിശ്രമംകൊണ്ട കാകൻ:
വി. ടി.



മിദാസിനെപ്പോലെ:
അക്കിത്തം



ഈ അനുകരണം അവസാനിപ്പിക്കണം അദ്ദേഹം.

## അക്കിത്തം

എന്റെ യൗവനകാലത്ത് കവി അക്കിത്തത്തെ അനുകർത്താവായി ഞാൻ കണ്ടിരുന്നു. അന്നത്തെ ആ കാഴ്ചപ്പാട് നീതിമത്കരണം ഉണ്ടായിരുന്നിരിക്കാം. എന്നാൽ ഇന്ന് അദ്ദേഹം തികച്ചും മൗലികതയുള്ള കാവ്യങ്ങൾ രചിക്കുന്നു എന്നാണ് എന്റെ പക്ഷം. എക്സ്പ്രസ്സ് ആഴ്ചപ്പതിപ്പിൽ അദ്ദേഹമെഴുതിയ 'അഗ്നിഹോത്രിയും വി ടി യും' എന്ന മനോഹരമായ കാവ്യം ഈ മതത്തിനു ഉദാഹരണമത്രേ. വിരസമെന്നു നമ്മളെല്ലാവരും ഒരുപോലെ സമ്മതിക്കുന്ന വിഷയങ്ങൾ അക്കിത്തത്തിന്റെ കൈയിൽ കിട്ടിയാൽ അദ്ദേഹത്തിന്റെ സ്പർശംകൊണ്ടുതന്നെ അവ കാഞ്ചനശോഭയുള്ളതായി ഭവിക്കും. മീദസിന്റെ സ്പർശംകൊണ്ട് എല്ലാം സ്വർണ്ണമായിത്തീർന്നതുപോലെയാണിത്. കണ്ടാലും:—

തൊണ്ണൂറ്റിയൊമ്പതുയാഗങ്ങൾ
. ചെയ്തതീ
മണ്ണിൽവെച്ചാണേ പണ്ടഗ്നിഹോത്രി
ആറുവക്കത്തെ വെലിക്കരി–
കൊത്തിവ
, നാൽക്കൊമ്പിൽ വിശ്രമം
കൊണ്ടകാകൻ
കൗതുകത്തോടെത്തലകനിച്ചക്കഥ
കാതോർത്തിരിക്കുകയായിരുന്നു.

ആ കാക്കയുടെ ഇരിപ്പുനോക്കൂ. കറുത്ത നിറമല്ല അതിന്. കാവ്യാത്മകത്വത്തിന്റെ സ്വർണ്ണനിറമാണ്. മഹാവ്യക്തിയായ വി. ടി. ഭട്ടതിരിപ്പാടിനെ അനുസ്മരിക്കുന്ന ഈ കാവ്യത്തിൽ ക്ഷുദ്രവിഹംഗമങ്ങൾ പോലും പ്രാധാന്യമാർജ്ജിക്കുന്നു. സെൻസിബിലിറ്റി കൂടിയ കവിക്കേ ഇതിനൊക്കെ കഴിയൂ. ഈ കാവ്യത്തിന്റെ പിന്നിൽ സ്പന്ദിക്കുന്ന വികാരം യാഥാർത്ഥ്യമാണ്. ആ യാഥാർത്ഥ്യമാണ് ഇതിനു മൗലികതയുടെ നാദം നല്കുന്നത്.

## ''സംസ്കാരകേരളം''

സർക്കാരിന്റെ സാംസ്കാരിക പ്രസാധനമായ 'സംസ്കാരകേരളം' രണ്ടു മാസമായി എനിക്കു കിട്ടാറില്ലായിരുന്നു. 'സംസ്കാരകേരളം' എന്ന പേരു വ്യാകരണസമ്മതമല്ല, അതിന്റെ ഉള്ളടക്കം കേരളസംസ്കാരത്തെ പ്രതിഫലിപ്പിക്കുന്നില്ല, അതിൽ വരുന്ന ഓരോ ലേഖനവും ഉമിക്കരി ചവച്ചപോലെ വിരസമായിരിക്കുന്നു എന്നൊക്കെ ഞാനെഴുതിയതുകൊണ്ട് 'ഫ്രീ ലിസ്റ്റി'ൽനിന്ന് എന്റെ പേരു വെട്ടിക്കളഞ്ഞിരിക്കും എന്നു ഞാൻ വിചാരിച്ചു. ഭാഗ്യമായി എന്നും കരുതി. എന്നാൽ ഏപ്രിൽ ലക്കം വന്നു ചേർന്നിരിക്കുന്നു. അതിനു കാരണം കാണാതിരിക്കില്ല എന്ന അനുമാനത്തോടുകൂടി തുറന്നു നോക്കിയപ്പോൾ ആ അനുമാനം ശരിയാണെന്നു ഗ്രഹിക്കാൻ കഴിഞ്ഞു. ഉന്നത സ്ഥാനത്തിരിക്കുന്നവരും ശ്ലാഘനീയങ്ങളായ ഗുണഗണങ്ങളുള്ളവരും വീഴ്ചയൊന്നും വരുത്താതെ മനസ്സിരുത്തി ജീവിതം നയിക്കുന്നവരും ആയ വ്യക്തിയെ അപവദിക്കുന്ന കശ്മലന്മാരെ നിന്ദിച്ചുകൊണ്ടു പത്രാധിപർ എഴുതിയ 'വിഹഗവീക്ഷണം' ഈ ലക്കത്തിലുള്ളതുകൊണ്ടാണ് അദ്ദേഹം ദയാപൂർവം അതെനിക്കു അയച്ചുതന്നതെന്നു മനസ്സിലാക്കി. ഒടുങ്ങാത്ത രക്തപിപാസയുമായി മൂളിപ്പറക്കുന്ന നിരൂപകമശകന്മാരെ അദ്ദേഹം ഇതിലൂടെ താഡിച്ചിരിക്കുന്നു. ഈ കൊതുകുകൾ എത്ര രക്തം കുടിച്ചാലും ധീരന്മാർ നീതിമാർഗ്ഗത്തിൽ നിന്നു വ്യതിചലിക്കുകയില്ലെന്ന് മുന്നറിയിപ്പുനല്കുന്നു. ഈ ക്ഷുദ്രജീവികൾ അനുകമ്പയ്ക്കു മാത്രം അർഹരാണെന്നു പ്രസ്താവിച്ചുകൊണ്ടു പത്രാധിപർ വിഹഗവീക്ഷണം അവസാനിപ്പിക്കുന്നു.

കഥാകാരന്മാരായ സക്കറിയയും വി. പി. ശിവകുമാറും നിസ്സാരനായ ഞാനുമാണ് 'സംസ്കാരകേരള'ത്തിന്റെ വ്യർത്ഥതയെക്കുറിച്ച് എഴുതിയത്. സാംസ്കാരികവകുപ്പിന്റെ പ്രവർത്തനം തൃപ്തികരമല്ലെന്ന് അടുത്തകാലത്ത് മന്ത്രി പറഞ്ഞതായി പത്രത്തിൽ കണ്ടു. അപ്പോൾ ഈ നാലുപേരുമാകാം ക്ഷുദ്രജീവികൾ.

ഇപ്പറഞ്ഞ നാലുപേർക്കും 'സംസ്കാരകേരള'ത്തോടോ അതിന്റെ അധിപരോടോ ഒരു വിരോധവുമില്ല. മാസികയ്ക്കു (മാസികം ശരി) പോരായ്മയുണ്ടെന്നു മൂന്നുപേർ പറഞ്ഞപ്പോൾ അതു ശരിയാണോ എന്നു പരിശോധിക്കാതെ അദ്ദേഹം അവരുടെനേർക്ക് വിഷലിപ്തങ്ങളായ അമ്പുകൾ അയയ്ക്കുകയാണ്. സർക്കാരിന്റെ വകയായി വേറെയെത്ര പ്രസാധനങ്ങളുണ്ട്! അവയിൽ ഒന്നിനെപ്പോലും ആരും വിമർശിക്കാറില്ല. സംസ്കാരത്തിന്റെ പേരുംപറഞ്ഞ് വലിയ തുക മാസന്തോറും ചെലവാക്കുന്ന ഒരു പ്രസാധനത്തിൽ സംസ്കാരത്തോടു ബന്ധപ്പെട്ട ഒന്നും കാണാത്തതുകൊണ്ടു മാത്രമാണ് അവർ വിമർശനത്തിന്റെ ഭാഷയിൽ ചിലതൊക്കെ പറഞ്ഞത്. ആ ന്യൂനതകൾ ഒഴിവാക്കി 'സംസ്കാര കേരള'ത്തെ നല്ല മാസികയാക്കി ബഹുജനത്തിനു കൊടുക്കേണ്ടിയിരുന്നു പത്രാധിപർ. അതിന് അദ്ദേഹം സന്നദ്ധനാവുന്നില്ല. പകരം വിമർശകരെ 'ക്ഷുദ്രജീവികൾ' 'മശകങ്ങൾ' 'അപവാദവ്യവസായികൾ' എന്നീ പദപ്രയോഗങ്ങൾകൊണ്ട് അസഭ്യത്തിൽ കുളിപ്പിക്കുന്നു. ഇരുട്ടിൽ നില്ക്കുന്ന നിശാഗന്ധിപ്പൂവിനെ മിന്നല്പിണർ കാണിച്ചു തരുന്നു. അതുപോലെ കേരളസംസ്കാരമെന്ന മനോഹരകുസുമത്തെ പ്രത്യക്ഷമാക്കിത്തരുന്നതാവണം മാസിക. ആ 'റെവിലേഷൻ' ഉളവാക്കാൻ അസമർത്ഥനാണ് പത്രാധിപർ. അദ്ദേഹത്തിന്റെ അവിശുദ്ധതയ്ക്ക് ഈ വിഹഗവീക്ഷണത്തിൽത്തന്നെ തെളിവുണ്ട്. 'അപവാദ പ്രചരണം' എന്ന് അദ്ദേഹം എഴുതിയിരിക്കുന്നു. സ്വയം പ്രചരിക്കുന്നതു് പ്രചരണം. മറ്റൊരുത്തൻ ചെയ്യുമ്പോൾ അതു് പ്രചാരണമാണ്. അതിനാൽ 'അപവാദ പ്രചാരണ'മാണു ശരി. 'വീഴ്ചകളൊന്നും സംഭവിക്കാതെ' എന്നു വേറൊരു പ്രയോഗം. 'വീഴ്ചയൊന്നും' എന്നു വേണം. സമകാലീനർ എന്നു നിഘണ്ടുവിൽ കാണുക. സമകാലികർ എന്ന പ്രയോഗമാണ് നല്ലതു്. കാലസംബന്ധിയായതു് കാലികം. ''കാലാശ്രിതവിശേഷഃ കാലികോऽവസ്ഥാ'' എന്ന് അമരകോശം. ഒരിക്കൽക്കൂടി എഴുതുന്നു: 'സംസ്കാര കേരളം' എന്ന പ്രസാധനം കേരളീയർക്കും അവരുടെ സർക്കാരിനും അപമാനമാണ്.

## പലരും പലതും

പ്രബലചന്ദ്രൻ, വട്ടപ്പറമ്പിൽ (മനോരാജ്യത്തിൽ ഇരുപതാം നൂറ്റാണ്ടിലെ പെൺകുട്ടി എന്ന കഥയെഴുതിയ വ്യക്തി)—സാഹിത്യ സംസ്കാരത്തിന്റെ കഴുത്തിൽ കത്തിതാഴ്ത്തുന്ന ആള്. ഇദ്ദേഹത്തെ കണ്ടാൽ ഓടി രക്ഷപ്പെടൂ.

തോമസ് വർഗ്ഗീസ് കുട്ടങ്കൽ (മനോരാജ്യത്തിൽ 'സഹോദരൻ' എന്ന കഥയെഴുതിയ ആള്)—ഈ നിലയിൽ കഥയെഴുതിയാൽ സാഹിത്യത്തിന്റെ മണ്ഡലത്തിൽ സകല വിധത്തിലുള്ള മാലിന്യങ്ങളും വലിച്ചുകൂട്ടാനിടയുള്ള വ്യക്തി.

ഡോക്ടർ പി. എം. ജോസഫ് (കുങ്കുമത്തിൽ 'വാക്കുവന്ന വഴി' എന്ന പംക്തി കൈകാര്യം ചെയ്യുന്ന മാന്യൻ)—സമുദായത്തിനു പ്രയോജനമുള്ള ഒരു കാര്യം അനുഷ്ഠിക്കുന്ന ആള്.

ഉണ്ണികൃഷ്ണൻ, തേവള്ളി (കുമാരിവാരികയിൽ 'ദുഃഖിക്കാൻവേണ്ടി മാത്രം' എന്ന കഥയെഴുതിയ ആള്)—ചൂഷണം നടത്തുന്ന മുതലാളിയെ നോക്കി തൊഴിലാളി ഷൗട്ട് ചെയ്യുന്നതുപോലെ ഇദ്ദേഹത്തെ നോക്കി 'കഥയെഴുത്തു നിറുത്തൂ' എന്നു ഷൗട്ട് ചെയ്യൂ.

## ടെലിഫോൺ

എൻ. വി. കൃഷ്ണവാരിയർ കുമാരി വാരികയിലെഴുതിയ 'ടെലിഫോൺ മര്യാദ' എന്ന ലേഖനത്തിലേക്കു മാന്യവായനക്കാരുടെ ശ്രദ്ധ ഞാൻ സാദരം ക്ഷണിക്കുന്നു. ടെലിഫോണിലൂടെ സംസാരിക്കേണ്ടതു് എങ്ങനെയാണെന്ന് അദ്ദേഹം വ്യക്തമാക്കിത്തരുന്നു. എൻ. വി യുടെ സ്വീകരണീയങ്ങളായ നിർദ്ദേശങ്ങൾക്കു പുറമേ ഞാനും സവിനയം ചില നിർദ്ദേശങ്ങൾ നല്കട്ടെ:

(1) ടെലിഫോണിന്റെ മണിനാദം വിളിക്കുന്ന ആളിന്റെ ശബ്ദമായി കരുതണം. അതുകൊണ്ടു റിസീവറെടുത്താലുടൻ സ്വന്തം നമ്പരോ പേരോ പറയണം. നമ്മുടെ നാട്ടിൽ സ്ത്രീകൾ പേരു പറയാതിരിക്കുന്നതാണ് നല്ലതു്. അവർക്കു നമ്പർ പറയാം. ഞാൻ പണ്ട് കെ. ബാലകൃഷ്ണനെ ഫോണിൽ കൂടക്കൂടെ വിളിക്കുമായിരുന്നു. അദ്ദേഹം റിസീവറെടുത്താൽ ഉടൻ 'ബാലൻ' എന്നു പറയുമായിരുന്നു. ഈ മര്യാദ തികച്ചും ആഹ്ലാദദായകമാണ്.

(2) വീട്ടിലെ കുട്ടികളെക്കൊണ്ട് ടെലിഫോൺ എടുപ്പിക്കരുതു്. വല്ല മരണവാർത്തയോ മറ്റോ അറിയിക്കാനം

യിരിക്കും നമ്മൾ തിടുക്കത്തിൽ ഫോൺ ചെയ്യുന്നതു്. അപ്പോൾ മറ്റേവശത്തു നിന്നു് ഒരു ചെറുക്കന്റെ വലിച്ചിഴച്ച ശബ്ദം. അവൻ റിസീവറൊട്ടു് തന്തയുടെ കൈയിൽ കൊടുക്കുകയുമില്ല.

(3) ലോക്കൽ കാളിനും ഡിപ്പാർട്ടു്മെൻറ് സമയപരിധി വയ്ക്കണം. ചില പെണ്ണുങ്ങൾ അർത്ഥശൂന്യമായി ഒരു മണിക്കൂറിലധികംനേരം സംസാരിക്കും. 'കല്യാണിക്കു് ഇതു് എത്രമാസം?' 'ആറു്' 'വയറൊണ്ടോ?' 'ങ്ഹാ കുറച്ചുണ്ടു്' 'ഇന്നു് എന്തു മീൻ കിട്ടി?' 'പരവ' 'വെലയുണ്ടോ?' ഇങ്ങനെ പോകും സംഭാഷണം.

(4) വിളിക്കുമ്പോൾ 'റോങ്ങ് നമ്പർ' എന്നു കേട്ടാലുടൻ റിസീവർ വയ്ക്കണം. അല്ലാതെ 'സെക്രട്ടേറിയറ്റ് അല്ലേ?' 'പിന്നെ എവിടെ?' 'വീടോ, ആരുടെ വീടു്' എന്നും മറ്റും ചോദിക്കരുതു്.

(5) ടെലിഫോണിൽ ആദ്യമായി വിളിച്ച ആളിനാണു (റിസീവർ) 'വച്ചേക്കട്ടോ' എന്നു ചോദിക്കാൻ അധികാരം. മറ്റേയാളിനല്ല. കുട്ടികളെക്കുറിച്ചു പറഞ്ഞതു് ആവർത്തിച്ചുകൊണ്ടു് ഞാൻ ഈ ചിന്ത നിറുത്തുന്നു.—കുട്ടികളെക്കൊണ്ടു് ഫോൺ എടുപ്പിക്കരുതു്. യൂണിവേഴ്സിറ്റിയിലെ ഒരുദ്യോഗസ്ഥനെ ഞാൻ ഫോണിൽ വിളിച്ചു. 'അച്ഛൻ ഇവിടെയില്ല' എന്നു ചെറുക്കന്റെ മറുപടി. അദ്ദേഹം ആരോടോ തട്ടിക്കയറുന്ന ശബ്ദം ഞാൻ ഫോണിൽ കൂടെ കേട്ടുകൊണ്ടു് കുറെക്കഴിഞ്ഞു് വീണ്ടും വിളിച്ചു. ''അച്ഛൻ ഇവിടെയില്ലെന്നു് പറഞ്ഞില്ലേടോ'' എന്നു പയ്യൻ എന്നോടു പറഞ്ഞു. പിന്നെ ഇന്നുവരെ ഞാൻ അദ്ദേഹത്തെ വിളിച്ചിട്ടില്ല.

## സേതു

കലാകൗമുദിയിൽ സേതു എഴുതിയ ത്രിസന്ധ്യ എന്ന കഥയെ eccentric and visionary story എന്നു വിളിക്കട്ടെ. eccentric എന്നതു നല്ല അർത്ഥത്തിലാണു് ഞാൻ പ്രയോഗിക്കുന്നതു്.

സേതു



പതിനഞ്ചു വർഷം വീട്ടിലില്ലാതിരുന്ന മകൻ തിരിച്ചെത്തുന്നു. അന്നു് അമ്മ മരിച്ചു. അമ്മയെ സംസ്കരിച്ചതിനു ശേഷം മകൻ പോകുന്നു. കഥകൾക്കു് അദ്ഭുതത്തിന്റെ അന്തരീക്ഷം നൽകാൻ സേതുവിനു് അറിയാം. ആ അന്തരീക്ഷമാണു് ഈ രചനയുടെയും സവിശേഷത.

* * *

''നിങ്ങളെപ്പോഴും അധമസാഹിത്യം എന്നു പറയുന്നു. അങ്ങനെയുമുണ്ടോ സാഹിത്യം?'' എന്നൊരു സുഹൃത്തും ചോദിക്കുന്നു. ''സംഭവിക്കാനിടയില്ലാത്തതു് സംഭവിച്ചു എന്ന മട്ടിൽ വർണ്ണിച്ചു് വായനക്കാരനെ സംശയത്തിന്റെ മണ്ഡപത്തിൽ കൊണ്ടുചെല്ലുന്നതാണു് അധമസാഹിത്യം.'' എന്നു് ഉത്തരം.

---

(45–ാം പേജിൽനിന്നു തുടർച്ച)

വുന്നതാകാം; നടക്കുന്നതുമാകാം. എന്നാലും ജീവിതത്തിന്റെ ഇത്തരം ദുരന്തങ്ങളെ, ഇത്തരം രക്തംചാടുന്ന മുറിവുകളെ, അത്യാഹിതങ്ങളെ, യാഥാർത്ഥ്യ വാദത്തിന്റേയോ നാടകീയതയുടെയോ പേരിൽ ഇങ്ങനെ നിഷ്കരുണമായ മട്ടിൽ കൊണ്ടുവരുന്നതു് സ്റ്റേജ്സെൻസിന്റെ കുറവുകൊണ്ടാവാം; എന്റെ 'സോഷ്യൽ സെൻസി'ന്റേയും.

എന്നിട്ടു് കലാവേദി അവതരിപ്പിച്ചപ്പോൾ എങ്ങനെയിരുന്നു? ഇഷ്ടപ്പെട്ടവരും ഇഷ്ടപ്പെടാത്തവരും ശക്തമായ ഒരനുഭവമായിരുന്നു എന്നതിൽ യോജിച്ചു. നാടകം പ്രതിസന്ധിയിലെത്തിയപ്പോൾ പ്രകൃതിയും ഒരു പ്രതിസന്ധി ചുറ്റുപാടും സൃഷ്ടിച്ചു. ഇടി, മിന്നൽ, കാറ്റു്, കൊടിയ മഴ. മരത്തിന്റെ ഒരു വലിയ ശാഖ ഒടിഞ്ഞു താഴെവീഴുന്നു, വിളക്കു അണയുന്നു. എങ്കിലും സദസ്സു് ഒന്നും ഗണിക്കാതെ തരിച്ചിരുന്നതുപോലെയാണു് എനിക്കു തോന്നിയതു്. അത്ര ശക്തമായിരുന്നു അവതരണവും.

'പാനപാത്രത്തിലെ കൊടുങ്കാറ്റി'നും ഒരു ചെറിയ പശ്ചാത്തലമുണ്ടു്. അന്നു് ഞങ്ങൾ മണക്കാട്ടു് തോട്ടം രാജശേഖരന്റെ തൊട്ടടുത്തവീട്ടിൽ താമസിക്കുകയാണു്. ഒരു ഉത്രാടദിവസം രാത്രിയിൽ നാട്ടിൽനിന്നു് ഒരു കമ്പി: എന്റെ ഏററവും ഇളയ അനുജൻ മരിച്ചുപോയി എന്നു കാണിച്ചു്. അയാൾ ബസ്സിൽ കൺഡക്ടറായിരുന്നു. ഓണത്തിരക്കിൽ തിങ്ങിക്കയറിയ ആളുമായി നീങ്ങിയ ബസ്സു്മറിഞ്ഞു; ഫുട്ബോർഡിൽനിന്ന അനുജൻ രവീന്ദ്രൻ തൽക്ഷണം മരിച്ചിരിക്കണം. ജഡം കൊല്ലത്തു് ആശുപത്രിയിൽ.

ഞങ്ങൾ അപ്പോൾത്തന്നെ യാത്രയ്ക്കൊരുങ്ങി.

ഒരു പ്രശ്നം. കുട്ടികളെ നോക്കാനായി നാട്ടിൽനിന്നു കൊണ്ടുവന്ന ഒരു പെൺകുട്ടി വീട്ടിലുണ്ടു്. രണ്ടുമൂന്നുകൊല്ലമായി വന്നിട്ടു്. ഈ സമയത്തു് അവൾക്കു് ഒരു പതിനഞ്ചുവയസ്സിനടുത്തേ കാണൂ. ഈ ബദ്ധപ്പാടിൽ അവളെ കൂട്ടി നടക്കുക അസൗകര്യം. കുറെ അടുത്തു് അച്ഛന്റെ അനുജത്തി താമസമുണ്ടു്, മീനാക്ഷിക്കൊച്ചമ്മ. വൈകിട്ടു് അവിടെപ്പോയി ഉറങ്ങാൻ ഏർപ്പാടു ചെയ്തതിനുശേഷം ഞങ്ങൾ യാത്ര തിരിച്ചു.

അതൊരു കുശക്കുന്ന അനുഭവമായിരുന്നു. അമ്മയുടെ ഇളയ പുത്രനാണു്— വയറുകഴുകിപ്പിള്ളയാണു്— രവീന്ദ്രൻ... വീട്ടുകാർക്കും നാട്ടുകാർക്കും എല്ലാം കൊച്ചുകുഞ്ഞു്. എന്റെ കൂടെ നിന്നാണു് അവൻ കോളേജിൽ പോയതു്. പക്ഷേ, ബി. എ. പൂർത്തിയാക്കിയില്ല. പഠിക്കാൻ അത്ര താല്പര്യം പോരാ. മറ്റു കാര്യങ്ങളിൽ ശേഷിമാൻ; മധുരപ്രകൃതി. വീട്ടിനു്, വിശേഷിച്ചു് അമ്മയ്ക്കു് അവൻ വലിയ ഒരു സമാധാനമായിരുന്നു. ജോലി കിട്ടിയിട്ടു് അധികം നാളായിട്ടില്ല. ഇരുപതുകളുടെ മദ്ധ്യം.

ഞങ്ങൾ കൊല്ലത്തുചെന്നു് ട്രാൻസ്പോർട്ടുകാരുടെ വാനിൽത്തന്നെ ജഡവുമായി വൈകിട്ടു് വീട്ടിൽ എത്തി. അമ്മയ്ക്കു് നല്ല ആരോഗ്യമില്ല, വീണുപോകുമോ എന്നു പേടിച്ചു് ഞാൻ മുൻകൂട്ടിച്ചെന്നു് താങ്ങിനിന്നിരുന്നു. കണ്ണടച്ചു കിടന്ന അപ്പനെ ചെന്നു തൊട്ടപ്പോൾ ഒരേങ്ങൽ മാത്രം പുറത്തു ചാടി.

എല്ലാം കഴിഞ്ഞു് ഞങ്ങൾ തിരികെ മണക്കാട്ടു ചെന്നപ്പോൾ പെണ്ണില്ല! നാട്ടിലും ചെന്നിട്ടില്ല. മാത്രമല്ല കുറെ ആഴ്ചകൾ കഴിഞ്ഞപ്പോൾ പാർട്ടിക്കാർ ഇടപെട്ടിട്ടെന്നു പറയുന്നു, വീട്ടുകാരെക്കൊണ്ടു് ഐ. ജി.ക്കു് ഹർജി അയപ്പിച്ചു, ഞങ്ങൾ അവളെ അപകടപ്പെടുത്തിയിരിക്കുമെന്നു് സംശയിച്ചുകൊണ്ടു്!

ഞങ്ങളും പൊലീസിനെ ആശ്രയിച്ചു. അവർ തൊട്ടടുത്തവീട്ടിൽ താമസിക്കുന്ന തൊഴിലാളികുടുംബത്തെ സമീപിച്ചു നോക്കി പല തരത്തിൽ. ഇതെന്തു പാടോ!—എന്ന മട്ടിൽ അവർ ഇങ്ങോട്ടു തട്ടിക്കയറി. പൊലീസുകാർക്കു് കൈമടക്കു കൊടുത്തതു മിച്ചം.

പിന്നെയും കുറേനാൾ ചെന്നപ്പോൾ നീലഗിരിക്കടുത്തുവച്ചു് അറിയാവുന്നവർ ആരോ പെണ്ണിനെ കണ്ടുമുട്ടി. ഈ കേസുകളൊന്നുമറിയാത്ത അവൾ ഉള്ള സംഗതി പറഞ്ഞു, അടുത്ത വീട്ടുകാരുടെ പ്രേരണയിൽ അവരുടെ ഒരു ബന്ധുവിന്റെകൂടെ ഇറങ്ങിപ്പോന്നതാണെന്നു്. ഗർഭിണിയുമായി, പിന്നെ ഈ പരിചയക്കാരന്റെ സഹായത്തോടെയാണു് അവൾ നാടു പിടിച്ചതു് എന്നു കേട്ടു.

ഈ സംഭവമാണു് പാനപാത്രത്തിലെ കൊടുങ്കാററിന്റെ ബീജം. ഒരു അർദ്ധ പരിഹാസ നാടകം. മലയാള രാജ്യം വാരികയിൽ ഇതു് ഖണ്ഡശ: പ്രസിദ്ധീകരിച്ചപ്പോൾ തിരുവനന്തപുരം നാടക ലോകത്തിലെ കാരണവരായ കെ. വി. നീലകണ്ഠൻ നായർ അതിന്റെ കട്ടിങ്ങ് സൂക്ഷിച്ചിരുന്നു. അദ്ദേഹത്തിന്റെ ആദ്യ പ്രേരണമൂലമാവാം 'കലാവേദി' ഈ നാടകവും അവതരിപ്പിച്ചു. എല്ലാവരും ഇഷ്ടപ്പെടുകയും ചെയ്തു.

(തുടരും)



# ഒരു കവിയുടെ ശബ്ദം

"പൊയ്മുഖങ്ങളണിഞ്ഞ ലിററിൽ മാഗസിനുകളുടെയും വിപ്ലവ പ്രസിദ്ധീകരണങ്ങളുടെയും പ്രവർത്തനങ്ങൾ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന് ദോഷം വരുത്തിയിട്ടുണ്ട്. കമ്മ്യൂണിസത്തെ കമ്മ്യൂണിസംകൊണ്ടും വിപ്ലവത്തെ വിപ്ലവംകൊണ്ടും എതിർക്കുകയെന്ന നവീന അടവുകൾ സ്വീകരിച്ച പ്രസിദ്ധീകരണങ്ങളുടെ പ്രചാരം ഒരു ഘട്ടത്തിൽ കേരളത്തിൽ വളരെക്കൂടുതലുണ്ടായി. അതിവിപ്ലവകാരികൾ അച്ചടിക്കുന്ന ചില മാസികകളുടെ പിന്നിൽ പ്രവർത്തിക്കുന്നവരെക്കുറിച്ചറിഞ്ഞപ്പോഴാണ് പ്രസിദ്ധീകരണങ്ങളുടെ കാപട്യം എനിക്ക് ബോദ്ധ്യപ്പെട്ടതു്. 1950 കളുടെ ആരംഭത്തിൽ ഒരു ധീരനൂതനലോകത്തിന്റെ സൃഷ്ടിക്കുവേണ്ടി കവിതയെയും കഥയെയും നാടകത്തെയും അർപ്പിച്ചവർ ഒരു ദശകമെത്തുംമുമ്പ് കമേർഷ്യൽ രംഗത്തേക്ക് പലായനം ചെയ്തു. അവർ ആത്മാവുകൊണ്ടു സ്നേഹിച്ച പ്രസ്ഥാനം മൊസൈക്ക്തരികൾ പോലെ ചിതറിപ്പോയി. ശത്രുക്കൾ പുതിയ ഭാവരൂപങ്ങളിൽ കൂടുതൽ സംഹാരശക്തിയോടെ രംഗത്തുവന്നു. തിരിച്ചടിക്കാൻ കഴിയാതെ ക്ഷീണിച്ചുനില്ക്കുന്ന പ്രസ്ഥാനത്തെ നോക്കി ചിരിപ്പിടിനെയും മണ്ണുട്ടയെയുംപോലെ കരയാൻ മാത്രമേ കവിക്ക് കഴിയൂ. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം വേരോട്ടംകാലത്തു് പ്രസിദ്ധീകരണങ്ങൾ ഇന്നത്തെപ്പോലെയായിരുന്നില്ല. വലതുക്ക് ഒരു 'മാതൃഭൂമി'യും ഇടതുക്ക് ഒരു 'കേരളകൗമുദി'യും കൊള്ളത്തൊരു 'മലയാളരാജ്യ'വുമായിരുന്നു അന്ന് പത്രങ്ങൾ. ഇന്ന് പഞ്ചമുഖങ്ങളും ചതുർമുഖങ്ങളും വിടത്തിനില്ക്കുന്ന സർപ്പങ്ങളെപ്പോലെ ഒരു പത്രംതന്നെ കൊച്ചിയിലും കോഴിക്കോട്ടും കോട്ടയത്തും പല മുഖങ്ങളും നയങ്ങളുമായി നില്ക്കുന്നു. കാലത്തിന്റെ മാറുന്ന ഈ പ്രവണതകൾ ഉൾക്കൊള്ളാനും പുതിയ അപകടങ്ങളും സാദ്ധ്യതകളും കണ്ടറിയാനും കെല്പുള്ള ഒരു ജൈവരൂപമായി കമ്മ്യൂണിസ്റ്റുപ്രസ്ഥാനം വളരണം. അതു് ഒരിക്കലും രണ്ടായോ പലതായോ പിരിഞ്ഞു നില്ക്കരുതു്."

(ഏപ്രിൽ 27-ാംതീയതി ഒ.എൻ.വി. കണ്ണൂരിൽച്ചെയ്ത പ്രഭാഷണത്തിൽ നിന്നു്. "പ്രസ്ഥാനം തകരുമ്പോൾ കവിക്ക് കരയാനേ കഴിയൂ" എന്ന തലക്കെട്ടിൽ 28–ാംതീയതി കേരളകൗമുദി ഈ പ്രഭാഷണ റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തിയിരുന്നു.)



കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം ഈ വാക്കുകൾക്കു നേരെ കാതു തുറന്നു പിടിക്കുമോ? ഒരു സത്യത്തിലേക്കാണ് ഒ. എൻ. വി. ഇവിടെ വിരൽ ചൂണ്ടുന്നതു്. ഒരു കവിക്കേ ഇമ്മട്ടിൽ ഇതു് വിളിച്ചു പറയാൻ കഴിയുകയുള്ളൂ. നേതാക്കന്മാർക്ക് മതിലുകളുണ്ടു്; കവിക്ക് മതിലുകളില്ല. കവി കാണുന്നതുപോലെ നേതാവിനു് കാണാനും കഴിയുകയില്ല. ഓർക്കുക, ഒ. എൻ. വിയുടെ നാവിലൂടെ ഇവിടെ സംസാരിക്കുന്നതു് കമ്മ്യൂസ്റ്റാശയങ്ങളിൽ ആശ അർപ്പിച്ചിട്ടുള്ള ജനലക്ഷങ്ങളാണ്. ഈ കവിയെപ്പോലെ ജനങ്ങൾക്കും മനസ്സിലാകുന്നില്ല. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം എന്തിനിങ്ങനെ ചിന്നിച്ചിതറി നില്ക്കുന്നുവെന്നു്. കപടനാട്യങ്ങൾ കമ്മ്യൂണിസ്റ്റ് സംസ്കാരത്തിനേൽപ്പിച്ച പുഴക്കുത്തുകളെപ്പററിയാണ് ഒ. എൻ. വി. പറയുന്നതു്. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം ഊട്ടിക്കൊണ്ടുവന്ന അമ്പതുകളിലെ പുതിയ മനുഷ്യൻ കാൽ നൂററാണ്ടു കഴിയുന്നതിനുമുമ്പേ യാഥാസ്ഥിതിക സംസ്കാരത്തിന്റെ മടകളിലേക്കോടിയൊളിച്ചതു് നാം കണ്ടല്ലോ.

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ചിന്താഗ്രഹത്തെനോക്കി ഒ. എൻ. വി. വീഴ്ത്തിയ കണ്ണുനീർത്തുള്ളികൾ ആ സംസ്കാരത്തിന്റെ നിലനില്പിനു തന്നെ ഉപകരിക്കുന്നതാണ്.

പക്ഷെ, എന്തുചെയ്യാം. നേതാക്കന്മാരുടെ വായിൽനിന്നു് നാം കേൾക്കുന്നതു് മറെറാന്നാണല്ലോ. മേയ് 8–ാം തീയതി കൊച്ചിയിൽവച്ച് നമ്പൂതിരിപ്പാട് പറയുകയായിരുന്നു: "ഐക്യം വേണമെന്ന യഥാർത്ഥബോധം ഇരു കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കും ഉണ്ടായാൽ മാത്രമേ ഐക്യം യാഥാർത്ഥ്യമാകൂ. അല്ലാതെയുള്ള ഐക്യം കൃത്രിമവും കൂടുതൽ അകൽച്ചയും നിരാശയും കാരണമാവും. ഐക്യം നാളെത്തന്നെ ഉണ്ടാകണമെന്ന് എനിക്ക് അഭിപ്രായമില്ല. സാദ്ധ്യമായ മേഖലകളിൽ സഹകരിക്കുകയാണ് ഇപ്പോഴത്തെ നയം."

ഇ. എം. എസ്സും രാജേശ്വരറാവുവും കെ. പി. ആർ. ഗോപാലനുമൊക്കെ ഒരു കാര്യം അറിയുന്നതുകൊള്ളാം. നിങ്ങളെയെല്ലാം പാർട്ടികളിലുള്ള ബഹുഭൂരിപക്ഷത്തിനും ഒ. എൻ. വിയുടെ നാക്കില്ലെന്നേയുള്ളൂ.

—എം. കെ. ബി.